Government of Kerala
1982

Reg. No. KL/TV(N)/12




# KERALA GAZETTE

## EXTRAORDINARY

### PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Monday, 26th April 1982 / 6th Vaisakha 1904 (Saka) [No. 309

## 1961-ലെ കേരള സർവ്വേയും അതിർത്തിയും സംബന്ധിച്ച ആക്റ്റിലെ 6-ാം വകുപ്പു പ്രകാരമുള്ള പരസ്യം

നമ്പർ-LA 1.231/81. 1982 ഏപ്രിൽ 15.

താഴെ പറയുന്ന താലൂക്കിൽ താഴെ പറയുന്ന വില്ലേജിലെ താഴെ പറയുന്ന സർവ്വേ നമ്പരുകളിൽപ്പെടുന്ന ഭൂമികളുടെ സർവ്വേ നടത്തണമെന്നു ഗവൺമെന്റു നിർദ്ദേശിച്ചിരിക്കുകയാൽ താഴെ പറയുന്ന വില്ലേജിൽ സർവ്വേ പ്രവർത്തനങ്ങൾ വേഗംതന്നെ ആരംഭിക്കുന്നതാണെന്നും, താഴെ പറയുന്ന വില്ലേജിലെ താഴെ പറയുന്ന സർവ്വേ നമ്പരുകൾ അതിർത്തി തിരിച്ച് സർവ്വേ ചെയ്യുന്നതാണെന്നും 1961-ലെ കേരള സർവ്വേയും അതിർത്തിയും സംബന്ധിച്ച ആക്റ്റിലെ 6 (1)-ാം വകുപ്പ് പ്രകാരം ഇതിനാൽ പരസ്യം ചെയ്യുന്നു. താഴെപറയുന്ന ഭൂമികളുടെ ഉള്ളിലോ അഥവാ അവയോടു ചേർന്നോ സ്ഥിതി ചെയ്യുന്ന രജിസ്റ്റർ ചെയ്ത ഭൂമികളിൽ അവകാശമുണ്ടെന്ന് തേർച്ച ചെയ്യുന്ന സർവ്വേയറുടെ അടുത്തു ഹാജരാകുന്നതിനും, അതിരുകൾ കാണിച്ചുകൊടുക്കുന്നതിനും അതോടു ബന്ധപ്പെട്ട വിവരങ്ങൾ നൽകുന്നതിനുംവേണ്ടി അതാതു സമയം ആവശ്യപ്പെടുമ്പോൾ ഹാജരാകുന്നതിനും വേണ്ടി ഇതിനാൽ ക്ഷണിച്ചുകൊള്ളുന്നു.

പ്രസ്തുത ആക്റ്റ് ലെ 6 (2) എന്ന വകുപ്പുപ്രകാരം ഈ പരസ്യം താഴെ പറയുന്ന ഭൂമികളിൽ അവകാശബന്ധമുള്ള ഏതൊരാൾക്കുമുള്ള സാധുവായ നോട്ടീസായി കണക്കാക്കപ്പെടുന്നതാണ്.

പ്രസ്തുത ആക്ടിലെ 6(3)-ാം വകുപ്പുപ്രകാരം രജിസ്റ്റർ ചെയ്ത എല്ലാ കൈവശക്കാരും :

33/1280/V.

(എ) സർവ്വേ ചെയ്യുന്നതിനുവേണ്ടി നിർമ്മാർജ്ജനം ചെയ്യേണ്ട ആവശ്യമുണ്ടായേക്കാവുന്ന വല്ല മരങ്ങളോ, കുററിക്കാടുകളോ, വേലികളോ നിൽക്കുന്ന വിളകളോ അഥവാ സാരവത്തായ മററു തടസ്സങ്ങളോ 15 ദിവസത്തിനകം മുറിച്ചുകളയുകയോ, നീക്കം ചെയ്യുകയോ, ചെയ്തു അതിരുകളോ മററു ലൈനുകളോ വെടിപ്പാക്കണമെന്നും :

(ബി) കൊടിപിടിക്കുന്നവരേയും, ചെയിൻമാൻമാരേയും നിയോഗിച്ച് അതതുസമയം ആവശ്യമായേക്കാവുന്ന സമയത്തേക്കും കാലത്തേക്കും തൊഴിലാളികളെ ഏർപ്പെടുത്തണമെന്നും,

(സി) അനുയോജ്യമായ സർവ്വേ അടയാളങ്ങൾ നൽകണമെന്നും മററു പ്രകാരത്തിൽ പ്രസ്തുത ആക്ററോ അതുപ്രകാരമുണ്ടാക്കിയിട്ടുള്ള ചട്ടങ്ങളോ അനുസരിച്ച് ആവശ്യപ്പെട്ടേക്കാവുന്ന സഹായങ്ങൾ സർവ്വേയ്ക്ക് നൽകണമെന്നും ഇതിനാൽ ആവശ്യപ്പെടുന്നു.

മേൽപ്പറഞ്ഞ 'എ' മുതൽ 'സി' വരെയുള്ള ഖണ്ഡങ്ങൾ പ്രകാരമുള്ള ഈ അഭ്യർത്ഥനകൾ അനുസരിക്കുന്നതിൽ ആരെങ്കിലും വീഴ്ച വരുത്തുകയാണെങ്കിൽ ജോലി കൂലിപ്പണിക്കാരെക്കൊണ്ടു ചെയ്യിക്കുന്നതും ആയതിന്റെ ചെലവ് ആക്ററിലും അതുപ്രകാരമുണ്ടാക്കിയിട്ടുള്ള ചട്ടങ്ങളിലും വ്യവസ്ഥ ചെയ്തിട്ടുള്ളതുപോലെ വീഴ്ച വരുത്തിയിട്ടുള്ളവരിൽനിന്നും വസൂലാക്കുന്നതുമാണ്.

<u>പട്ടിക</u>

ജില്ല—കൊല്ലം. താലൂക്ക്—കൊട്ടാരക്കര.

| ക്രമനമ്പർ | സർവ്വേനമ്പർ | വിവരണം |
|---|---|---|
| | വില്ലേജ്: പവിത്രേശ്വരം. | |
| | ബ്ലോക്ക് നമ്പർ I | |
| 1 | 371 | പുരയിടം |
| 2 | 363 | ,, |
| 3 | 174 | ,, |
| | ബ്ലോക്ക് നമ്പർ II | |
| 4 | 174 | ,, |
| 5 | 172 | ,, |
| 6 | 171 | ,, |
| | വില്ലേജ്: നെടുവത്തൂർ | |
| 7 | 645 | ,, |
| | ബ്ലോക്ക് നമ്പർ III | |
| 8 | 570 | ,, |
| 9 | 590 | ,, |
| 10 | 591 | ,, |

കൊല്ലം.

ജി. ചെല്ലമ്മ,
സ്പെഷ്യൽ തഹശീൽദാർ,
കെ. ഐ. പി. നമ്പർ X.

PRINTED AND PUBLISHED BY THE S. G. P. AT THE GOVERNMENT PRESS,
TRIVANDRUM, 1982